ചാലെ നിന്റെ മോടി വേണ്ടുംപോലെയാകുന്നില്ല
ദാരുകന്റെ കുടൽമാല മാറു മുട്ടുംവണ്ണം
ദാരുണമായണിഞ്ഞ നിൻ ഘോരതസ്സു ചേരും.
സോമബിംബോപമം പുത്തൻ താമരസ്സം തുല്യം
കോമളം നിൻമുഖം ദംഷ്ട്രാഭീമമെത്രേ ചിത്രം!
ചുണ്ടു തൊണ്ടിപ്പഴം ചിരത്തണ്ടുകൾക്കൊത്താലും
രണ്ടു ദംഷ്ട്രകളും ചാടിക്കൊണ്ടു കണ്ടാൽ ഘോരം
കുണ്ഡലങ്ങളാന സിംഹം ചണ്ഡമല്ലോ രണ്ടും
ഗണ്ഡമാകും കണ്ണാടിക്കും മണ്ഡനംപോൽ വീണ്ടും
സങ്കടക്കാർക്കുടൻ ദുഃഖവൻകടൽ കടപ്പാൻ
കൺകട തൊട്ടഹോ നീളേ നിൻകടാക്ഷപ്പാലം
ഭക്തരേക്കേവലം ജീവന്മുക്തരാക്കും നോട്ടം
ശക്തരാം ദൈത്യരെജ്ജീവാന്മുക്തരാക്കും ചിത്രം
തൊറിനില്ലുമസുരർ പാറിടും സംഹാരേ
നെററിമേൽക്കണ്ണാകും ചെന്തീ ചുററിടും ചിതയിൽ
ആളിയാടും പുക ചിന്നിപ്പാളിയെന്നോയെന്തോ
കാളിയമ്മേ! ചികുരഭൃ പാളിയായ്ക്കാണുന്നു
കേശപാശത്തിനും മേലായേശുമാക്കിരീടം
ശ്രീശശിലേശവുമേന്തിപ്പേശലം വിശേഷം
ദേവി നിൻ 'പാദാദികേശ' മീവിധമോത്തെന്നാൽ
ആവിലം തീരുമേ ഭാഗ്യശ്രീവിലാസം കിട്ടും
അന്തമേകും വസൂരിക്കുമന്തകാരികന്ത്യേ!
അന്തകന്റെ 'വറണ്ടാ'കും വൻതലേത്തട്ടിക്കും
ലോകനാശം ചെയ്യുമീ മട്ടാകുമെല്ലാററിന്നും
'ഏകമൂല'പ്രയോഗം നിൻശ്രീകടാക്ഷമമ്മേ!

നീ മയക്കി വിറപ്പിക്കും കോമരത്തെപ്പോലും
ഭൂമിയിൽപ്പേടിയാതാരെൻ സ്വാമിനി പൊന്നമ്മേ!
ഭീഷണവേഷമാർന്നേവം ഭീഷണി കാട്ടീട്ടും
ശേഷമുള്ളോരെ നീ പുണ്യപ്രേഷണം ചെയ്യുന്നു
ബ്രഹ്മനുടേ നാവിൽ വാഴും പെണ്മണിയും നിയ്യേ
ചിന്മയശ്രീ വിഷ്ണുമാറത്തമ്മയാളും നിയ്യേ
അമ്മഹാദേവാർദ്ധമാകുമമ്മ സാക്ഷാൽ നിയ്യേ
ബ്രഹ്മതത്വക്കുഴമ്പാകും ചിന്മയിയും നിയ്യേ
സർവ്വവാക്കും പൊരുളാകും സർവ്വവുമേ നിയ്യേ
അവ്യയമാം ചിദാനന്ദദിവ്യതത്വം നിയ്യേ
വേദവാക്യങ്ങളേക്കൊണ്ടും വാദഭേദംകൊണ്ടും
വൈദികന്മാരറിയുന്നോരാദിമൂലം നിയ്യേ!
ആസ്തികന്മാർക്കെതിരായി നാസ്തികന്മാർപോലും
ആസ്ഥയോടെ പറഞ്ഞെത്തുന്നാസ്ഥലവും നിയ്യേ
കണ്ടു നാനാമതഭേദംകൊണ്ടനേകം മട്ടിൽ
കൊണ്ടുചെല്ലുമൊരേ സത്താം രണ്ടു വർണ്ണം നിയ്യേ
എന്തിനേറെപ്പറയുന്നു ഹന്ത സൂക്ഷ്മത്തിങ്കൽ
ചിന്ത്യവുമാച്ചിന്തിപ്പോനും ചിന്തനയും നിയ്യേ.
പുത്രമിത്രകളത്രാദി ചിത്രമായയാലേ
ഇത്രിലോകം മയക്കുന്നതത്രയും നീയത്രേ.
നിന്നെയാരാണറിയുന്നോൻ പിന്നെയയാൾക്കെന്നും
മന്ദതയില്ലവൻ നിത്യാനന്ദപൂർണ്ണനത്രേ.

ശുഭം.

—— — :0: ——